| 08.12.13 | ഓം ശാന്തി | അവ്യക്തബാപ്ദാദ | മധുബൻ 28.05.77 |
|---|---|---|---|

# സദാ ബാബ്ദാദയുടെ ഹൃദയ സിംഹാസനധാരിയും സമാനവുമായ കുട്ടികളുടെ ലക്ഷണം

ബാബ്ദാദ സമീപവും സമാനവുമായ നക്ഷത്രങ്ങളെ കണ്ട് കൊണ്ടിരിക്കുന്നു. സദാ ബാബക്കും സ്മൃതി ഉണ്ടാകുന്നു. ഏത് പോലെ കുട്ടികൾ സ്മൃതിസ്വരൂപമാണോ അതേ പോലെ ബാബയും തന്റെ സമീപമുള്ള കുട്ടികളുടെ സ്മൃതിസ്വരൂപമാണ്. കുട്ടികൾ സമൃതിസ്വരൂപരാകുന്നത് കാരണം സമർത്ഥിസ്വരൂപരുടെ അനുഭവവും ചെയ്യുന്നു. ബാബാദാദയും സ്വയം സമർത്ഥിസ്വരൂപമായിട്ടും സമാനമായ കുട്ടികളുടെ സഹയോഗം അഥവാ സ്മൃതിയിലൂടെ സ്വയം സ്വരൂപത്തിൽ കുറേ കൂടി കൂട്ടിചേർക്കലുകൾ ഉണ്ടാകുന്നു അതിനാൽ സാകാര ബാബയായ ബ്രഹ്മാവിന്റെ സഹയോഗീ സ്വരൂപത്തിന്റെ അടയാളം ആയിരം കൈകളായി കാണിച്ചിരിക്കുന്നു. കൈകൾ സഹയോഗത്തിന്റെ അടയാളമാണ്. അതിനാൽ ബാബയുടെ കൂടെ ആരാണോ സദാ സഹയോഗി അവരുടെ അടയാളം കൈകളുടെ രൂപത്തിലാണ്. ഇങ്ങിനെ സമാനമായ കുട്ടികളുടെ സ്ഥാനം എങ്ങിനെ ഉള്ളതാണ്?അവർ ഏത് സ്ഥാനത്താണ് വസിക്കുന്നത്?അവർ സദാ ഹൃദയസിംഹാസനത്തിൽ അഥവാ വിശ്വത്തിന്റെ രാജ്യ സിംഹാസനത്തിലാണ് എന്ന് സ്വയത്തെ മനസിലാക്കുന്നു അഥായത് സ്ഥിതിയിൽ സ്ഥിതി ചെയ്യുന്നു.

ഉയർന്നതിലും ഉയർന്ന മഹാൻ ആത്മാക്കൾ ഒരിക്കലും ഭൂമിയിൽ കാലുകൾ വെക്കാതിരിക്കുന്നത് പോലെ. വലിയ ആളുകൾ വരുമ്പോൾ ഇവിടേയും വഴി മുഴുവനും, പടികളിലും പരവതാനി വിരിക്കുന്നത് പോലെ. ഇങ്ങിനെയുള്ള ശ്രേഷ്ട ആത്മാക്കളുടെ കാലുകൾ ഭൂമിയിലല്ല പരവതാനിയിലാണ് വെക്കുന്നത്. ഈ അടയാളം ആരുടേതാണ്?എവിടം മുതൽ ആരംഭിച്ചു?ഇവിടെ അവരുടെ കാലുകൾ പരവതാനിവരെയാണ്. എന്നാൽ ബാബയ്ക്ക് സമാനമായാ കുട്ടികളുടെ ബുദ്ധിരൂപിയായ കാലുകൾ സിംഹാസനത്തിൽനിന്ന് താഴെ വരെ പോകുന്നില്ല. അവരെ സിംഹാസനധാരികൾ എന്ന് പറയുന്നു അതായത് സദാ സിംഹാസനത്തിൽ തന്നെ ഇരിക്കുന്നു. താഴെ വരുന്നില്ല.ഇങ്ങിനെ സദാ ഹൃദയ സിംഹാസനധാരികൾ അല്ലെങ്കിൽ രാജ്യാഭിമാനത്തിൽ തന്നെ ഇരിക്കുന്നവർക്ക് സർവ്വ ആത്മാക്കളിൽ നിന്നും പകരമായി എന്ത് ലഭിക്കുന്നു?സ്നേഹം ലഭിക്കുക തന്നെ ചെയ്യുന്നു, എന്നാൽ ഹൃദയസിംഹാസനധാരികളായ കുട്ടികൾ എന്ത് കർമ്മം ചെയ്താലും, എന്ത് സംസാരിച്ചാലും, ബാബയിൽ നിന്ന് എന്ത് പുറത്ത് വന്നാലും അത് സദാകാലത്തേയും ഓർമ്മചിഹനമായി മാറുന്നത് പോലെ എല്ലാവരുടെ ഹൃദയത്തിലും പറ്റി പിടിച്ചിരിക്കുന്നു. ഓർമ്മചിഹനമായി നിൽക്കുന്നു. പിന്നീട് അരകൽപ്പത്തിന് ശേഷം ഓർമ്മചിഹ്നം ഗീതയുടെ രൂപത്തിലാകുന്നു. ബാബയുടെ മഹാവാക്യങ്ങൾ ഓർമ്മചിഹനരൂപത്തിൽ മുകളിലാകുന്നു. ഇത് പോലെ ഹൃദയസിംഹാസനധാരികളായ കുട്ടികൾ ഏതെങ്കിലും ആത്മാക്കളേ പ്രതി സങ്കൽപ്പം വെക്കുമ്പോൾ അവരെ ഹൃദയത്തിൽ വെക്കുന്നു. താങ്കൾ ഏതെങ്കിലും ആത്മാക്കളേ പ്രതി ശു"ാവന, ശുഭകാമന വെക്കുകയാണെങ്കിൽ അവരുടെ മനസിൽ ഇവർ സത്യമായും എന്നെ പ്രതി ശു" ാവന ശുഭകാമന വെക്കുന്നുണ്ട് എന്ന് തോന്നുന്നു. ഒന്ന് ഏറ്റവും മുകളിൽ നിന്ന് ഉണ്ടാകുന്നു, രണ്ടാമത്തേത് നിമിത്തമായ സ്ഥാനം കാരണം ബഹുമാനം നൽകൽ. മൂന്നാമത്തേത് മനസാൽ സ്വീകരിക്കൽ. സമാനമായ കുട്ടികളുടെ സങ്കൽപ്പവും ഹൃദയത്തിൽ പതിക്കും, അമ്പേൽക്കുന്നത് പോലെയായിരിക്കും. പണ്ടുള്ളവർ അമ്പേയ്തിരുന്നപ്പോൾ ആർക്കെങ്കിലും അമ്പേൽക്കുമ്പോൾ അമ്പോട് കൂടി താഴെ പതിച്ചിരുന്നു. ഇത് പോലെ ആരാണോ ഹൃദയസിംഹാസനധാരികളായ കുട്ടികൾ – (1) അവർ ഹൃദയത്താൽ ഏത് ആത്മാവിനെ പ്രതിയാണോ സങ്കൽപ്പം വെക്കുന്നത് ആ വ്യക്തി അതായത് ആത്മാവ് സ്വയം തന്റെ മനസിന്റെ ഭാവം പ്രകടിപ്പിക്കുന്നതിന് വേണ്ടി സമീപം വരുന്നു. (2) രണ്ടാമത്തേ കാര്യം ആ സ്ഥിതിയിൽ തന്നെ സ്ഥിതി ചെയ്ത് സംസാരിക്കുകയാണെങ്കിൽ അവരുടെ രണ്ട് വാക്കുകൾ മനസിന് സുഖം നൽകുന്നതായിരിക്കും. വെറും രണ്ട് വാക്കുകളേ സംസാരിച്ചിട്ടുള്ളൂ എന്നാൽ മനസിന് സുഖം ലഭിച്ചു, പോഷകാഹാരം ലഭിച്ചു എന്ന തോന്നലുണ്ടാകും. (3) മൂന്നാമത്തേ കാര്യം – ഇങ്ങിനെയുള്ള ആത്മാക്കളെ ദൂരേയാണെങ്കിൽ പോലും സദാ മനസു കൊണ്ട് ഓർമ്മിക്കും. മനസാൽ ഓർമ്മിക്കുന്നതിന്റെ അടയാളമെന്തായിരിക്കും?ദൂരേയല്ല, കൂടെ സമീപം തന്നേയുണ്ട് എന്ന അനുഭവം ഉണ്ടാകും. ഇവർ അബുവിലാണ്, ഞങ്ങൾ വേറൊരു ദേശത്താണ് എന്ന അനുഭവം ഉണ്ടാകില്ല. സദാ സന്മുഖത്ത് കൂടെ തന്നെയുണ്ട് എന്ന് ചിന്തിക്കും. ബാബയേ ഹൃദയത്താൽ ഓർമ്മിക്കുമ്പോൾ എന്തനുഭവമാണോ ഉണ്ടാകുന്നത്?ദൂരേയാണെന്ന തോന്നലുണ്ടാകുന്നുണ്ടോ? കൂടേയുണ്ടെന്ന അനുഭവം ഉണ്ടാകുന്നില്ലേ?ഇത് പോലെ ഹൃദയ സിംഹാസനധാരികളായ കുട്ടികൾക്കും പ്രാക്ടികലായി പ്രതിഫലം കാണപ്പെടും. ഇതിനേയാണ് പ്രത്യക്ഷ ഫലം എന്ന് പറയുന്നത്. (4) നാലാമത്തെ കാര്യം – അവർ ഹൃദയ

സിംഹാസനധാരികളായിരിക്കും. ഹൃദയ സിംഹാസനധാരികൾ ആരായി തീരും?രാജാവാകില്ലേ?വലിയ വലിയ ആളുകളെ എല്ലാവരെയും തന്റേതെന്ന് വിചാരിക്കുന്നു..ഹൃദയ സിംഹാസനധാരികളായ കുട്ടികളുടെ അടയാളം അവരെ ഓരോരുത്തരും തന്നേക്കാൾ വലിയവരെന്ന് മനസിലാക്കുന്നു എന്നതാണ്. പരസ്പരംസ്വന്തം എന്ന് വിചിരിക്കും. നമ്മുടെ പൂർവ്വജർ വലിയവരായിരുന്നു, പൂജ്യരാണ്. ഈ വാക്കുകൾ ഭക്തിമാർഗത്തിലേതാണ്, എന്നാൽ പൂർവ്വജർ എന്ന ലഹരിയുണ്ടാകുന്നില്ലേ – ഇത് ഞങ്ങളുടെ പൂർവ്വജരാണ്, പൂജ്യരാണ്, ഇതേ രീതിയിൽ സമ്പർക്കത്തിൽ വരുന്ന ഓരോ ആത്മാക്കളേയും ഇത് ഞങ്ങളുടെ പൂർവ്വജനാണ്, പൂജ്യനാണ് എന്ന വിശ്വാസം ഉണ്ടാകും. സ്വന്തം ആണ് എന്ന് അനുഭവം ഉണ്ടാകും.. ഇങ്ങിനെ എത്ര പേർ ഹൃദയ സിംഹാസനധാരികളാകും?അൽപ്പം മാത്രമേ ഉണ്ടാകൂ. ഇത് അഷ്ട രത്നങ്ങളുടെ വിശേഷതയാണ്, അവർ പിന്നെ 100 വരില്ല. അവരിലും മാതാവും പിതാവുമുണ്ട്, എന്നിട്ടും അവർക്കും നമ്പർ ക്രമമല്ലേ. ആദ്യ യുഗത്തിൽ നമ്പരിൽ വരുന്നവർ പിന്നീട് പിറകിൽ വരുമ്പോഴും നമ്പറിലായിരിക്കും.

ദാദി പോകുകയാണ് ( വിദേശ സേവയ്ക്ക് ) ഇതിൽ എല്ലാവർക്കും സന്തോഷമല്ലേ?അങ്ങിനെയാണെങ്കിൽ പോകുന്നതിൽ മറ്റൊരു സന്തോഷം കൂടി ഉണ്ടാകണം, എന്നാൽ എന്തിനാണ് സന്തോഷം?മറ്റൊരു വിശേഷ സന്തോഷത്തിന്റെ അല, എന്തിന്?ഈ ഒരു കാര്യത്തിലാണ് എല്ലാവർക്കും വിശേഷ സന്തോഷമുണ്ടാകേണ്ടത്, എല്ലാവരും വളരെ കാലമായി എന്തെങ്കിലും സംഭവിക്കണം എന്ന് പ്രതീക്ഷിച്ചിരിക്കുകയാണ്, എന്തെങ്കിലും പരിവർത്തനം വരണം. അപ്പോൾ ഈ പാർട്ട് കാണുമ്പോൾ എല്ലാവരുടെ ബുദ്ധിയിലും നവീനതയുടെ, പരിവർത്തനത്തിന്റെ ഭാവന വന്ന് കൊണ്ടിരിക്കുന്നു. എല്ലാവർക്കും ഇവർ പോകുകയല്ല എന്നാൽ എന്തെങ്കിലും സമീപം കൊണ്ട് വരുന്നു എന്ന സങ്കൽപ്പം ഉണ്ടാകുന്നു. എന്തെങ്കിലും പരിവർത്തനം, നവീനതയുടെ ലഹരി വരുന്നതിലൂടെ പോകുന്നു എന്ന സങ്കൽപ്പം അതിൽ ലയിച്ച് പോകുന്നു. എല്ലാവരുടെ ബുദ്ധിയിലും ഇപ്പോൾ പരിവർത്തനത്തിന്റെ ഭൂമി തയ്യാറായി കൊണ്ടിരിക്കുന്നു എന്നാണുള്ളത്. വളരെ കാലമായി എല്ലാവരിലും ഇപ്പോൾ എന്തെങ്കിലും പുതിയ കാര്യം ഉണ്ടാകുക തന്നെ വേണം എന്ന സങ്കൽപ്പം ഉണ്ടായി കൊണ്ടിരിക്കുന്നു. വളരെ കാലമായി ഒരേ സീൻ നടന്ന് കൊണ്ടിരിക്കുന്നു, എന്തെങ്കിലും പുതുമ ഉണ്ടാകുക തന്നെ വേണം. ഇവർ നിമിത്തമായി വിദേശത്ത് പോകുന്ന പാർട്ട് ഉണ്ടാക്കിയിരിക്കുന്നു, അതിൽ എല്ലാവരുടെ മനസിലും സ്വതവേ തന്നെ ഒരാവേശമുണ്ട്. ആരോടും പറയാൻ സാധിക്കില്ല, എന്നാൽ പുതിയ ഒരു ഉണർവ്വും ഉത്സാഹവും. അവിടേയും ഉത്സാഹത്തിലാണ് എന്നാൽ ഭാരതത്തിൽ തന്നേയാണ് നവീനത ഉണ്ടാകുന്നത് എന്ന് മനസിലാക്കുന്നു അതിനാൽ എല്ലാവർക്കും പുതിയ ഒരു സന്തോഷത്തിന്റെ ആവേശമുണ്ട്. സമീപതയേ എത്തിക്കുന്നതിനുള്ള ദൃശ്യങ്ങൾ നൽകി കൊണ്ടിരിക്കുന്നു, സമീപ ദൃഷ്ടിയിൽ വന്ന് കൊണ്ടിരിക്കുന്നു – ഈ പ്രത്യക്ഷത വരുന്നു അതിനാൽ വിശേഷപ്പെട്ട ആത്മാക്കൾ ആരെല്ലാമാണോ അവർക്ക് തന്നേയാണ് സമയവുമായി വളരെ സംബന്ധം. ബ്രഹ്മാവിന്റെ ആത്മാവിന് സമയവുമായി ആഴത്തിലുള്ള ബന്ധമുള്ളത് പോലെ, ബ്രഹ്മാവിന്റെ ജന്മവും സംഗമത്തിന്റേതാകലും. ബ്രഹ്മാവിന്റെ പാർട്ടില്ലാ എങ്കിൽ സംഗമവും ഉണ്ടാകില്ല. ബ്രഹ്മാവിന്റെ സാകരാ പാർട്ടിന്റെ സമാപ്തിയും വേറൊരു പാർട്ടിന്റെ ആരംഭവും ഉണ്ടാകൽ, ഇതും സമയത്തെ സമീപം കൊണ്ടു വരുന്നതിന്റെ ആധാരമാണ്. ബ്രഹ്മാവിന്റെ പാർട്ടിന്റെ സമാപ്തി എന്നാൽ സംഗമയുഗത്തിന്റെ സമാപ്തി. ബ്രഹ്മാവിന്റെ ആത്മാവിന് സമയവുമായി ആഴത്തിലുള്ള സംബന്ധമുള്ളത് പോലെ തന്നെ ഫോളോ ചെയ്യുന്ന സമീപ ആത്മാക്കളുടെ ഓരോ കാര്യത്തിലും സമയവുമായി അത്രയും സമീപ സംബന്ധമുണ്ട്. അവർ സമയം കാണിക്കുന്ന ഘടികാരത്തേ പോലേയാണ്. നിങ്ങൾ കുട്ടികൾ നിമിത്തമായവരുടെ സങ്കൽപ്പങ്ങൾ വായിച്ചെടുക്കാറില്ലേ. എല്ലാവരും സമയവുമായി തുലനം ചെയ്യുന്നു ഇവരുടെ സ്റ്റേജ് ഇത് വരെ എത്തി എന്ന്. എങ്കിൽ സമയം എന്താണ് കാണിക്കുന്നത്?ചെക്ക് ചെയ്യുന്നില്ലേ?നിങ്ങൾ കുട്ടികളുടെ മുന്നിലെ സമയത്തിന്റെ ഘടികാരം സാകാര ബാബയായിരുന്നു. അദ്ദേഹത്തിന്റെ സ്റ്റേജ് കണ്ട് നിങ്ങളും ഇങ്ങിനെ കുറച്ചെങ്കിലും ആകുക തന്നെ വേണം എന്ന് മനസിലാക്കുന്നു. സമീപത ഉണ്ടാവുകയാണ്. ഫരിസ്താ രൂപത്തിലുള്ള ഫീലിങ്ങ് ഉണ്ടാകുന്നു, സാകാരത്തിലല്ല.എങ്കിൽ സമയത്തിന്റെ ഘടികാരമായില്ലേ. അതേ പോലെ തന്നെ നിമിത്തമായ താങ്കൾ കുട്ടികളും സമയത്തിന്റെ ഘടികാരമാണ്. ആ ദൃഷ്ടിയിലൂടെയാണ് താങ്കളേയും കാണുന്നത്, ഘടികാരം എന്ത് കാണിക്കുന്നു എന്ന്. ഇവർ വിദേശത്ത് പോകുന്ന പാർട്ടും വിശേഷ ഘടികാരത്തിന്റെ ശബ്ദമാണ് – ഇങ്ങിനെയുള്ള അനുഭവം ഉണ്ടാകും.

**പർദാദിയോട് –** ഡ്രാമ താങ്കളേയും സമീപ പാർട്ടഭിനയിക്കുന്നതിന് നിമിത്തമാക്കുന്നു. കൽപ്പം മുമ്പ് ഉണ്ടാക്കിയത് പോലെ തന്നെ ഇപ്പോളും ആക്കി തീർക്കുന്നു. പ്ലാനുകൾ ചിന്തിക്കുന്നതിലൂടെയല്ല ആകുന്നത് എന്നാൽ ആഗ്രഹിക്കാതെ തന്നെ ഡ്രാമയുടെ പാർട്ടിന്റെ നിമിത്തമാക്കുന്നു. ഇതിലും വലിയ രഹസ്യമുണ്ട്. നിങ്ങളുടെ വരദാനമാണ്.ലൗകീകത്തിലേയും, അലൗകീകത്തിലേയും പിതാവിന്റെ കുലത്തിന്റെ പേര്

പ്രശ്സതമാക്കുന്നതിന് നിമിത്തമായ ആത്മാവാണ്. ഇതും വിശേഷ വരദാനമാണ് അതിനാൽ താങ്കളെ കാണുമ്പോൾ രണ്ടും ഓർമ്മ വരും.ലൗകീകത്തിലും ഫീച്ചേഴ്സ് (വിശേഷതകൾ)

ഓർമ്മവരും ഫീച്ചേഴ്സിലൂടെ ഏതൊരു ഫ്യൂച്ചർ (ഭാവി) ആണോ ഉണ്ടാകുന്നത് അതും ഓർമ്മവരും. നിങ്ങളുടെ ഓരോ ചുവടിന്റേയും വരദാനമാണ് – രണ്ട് കുലത്തിന്റേയും പേര് പ്രശസ്തമാക്കുക, അത് അടങ്ങിയിട്ടുണ്ട് അതിനാൽ ഡ്രാമ സ്വയം തന്നെ സീറ്റിന്റെ ഭാഗത്തേക്ക് ആകർഷിച്ച് കൊണ്ടിരിക്കും. സമയാസമയം ഏതൊരു മഹാവാക്യമാണോ ബാബ ആത്മാക്കൾക്ക് വേണ്ടി ഉച്ചരിച്ചിരിക്കുന്നത് അവ പ്രാക്ടികലിൽ വന്ന് കൊണ്ടിരിക്കുന്നു. വിശേഷ വരദാനവും സേവനത്തിനുള്ള അവസരവും താങ്കളുടെ വിശേഷതയാണ്. ഡബിൾ സേവനം ചെയ്യുന്നതിനുള്ള അവസരമാണ് താങ്കൾക്ക്.മുഖത്തിലൂടേയും പെരുമാറ്റം വഴിയും. ഇവരുടെ മുഖത്തിലൂടെ അവ്യക്ത സ്ഥിതിയുണ്ടാകുന്ന അനുഭവം ചെയ്യും എന്നാൽ താങ്കളുടെ മുഖത്തിലൂടെ നടക്കുമ്പോഴും കറങ്ങുമ്പോഴും ബ്രഹ്മാബാബയുടെ മുഖവും പെരുമാറ്റവുംപ്രത്യക്ഷത ചെയ്യിക്കും. ഇത് അധിക സേവനത്തിന്റെ പരിതസ്ഥിതിയായി മാറിയില്ലേ. എവിടെ പോയാലും എന്ത് പറയുന്നു?എല്ലാവർക്കും ബാബയുടെ പ്രത്യക്ഷത ഉണ്ടാകുന്നില്ലേ?അതിനാൽ ഈ മുഖവും സേവനത്തിന് നിമിത്തമായിരിക്കുന്നു. ഡബിൾ സേവനമായില്ലേ?

**ദാദിയോട്** –വർത്തമാന സമയത്ത് താങ്കൾ ആത്മാവിന്റെ ഡബിൾ രൂപത്തിലൂടെ ആഹ്വാനത്തിന്റെ ലീല നടന്ന് കൊണ്ടിരിക്കുന്നു. ഒരു ഭാഗത്ത് ഭക്താത്മാക്കൾ അപരിചിത രൂപത്തിൽ ആഹ്വാനം ചെയ്ത് കൊണ്ടിരിക്കുന്നു –അഷ്ട ദേവതയുടെ രൂപത്തിൽ. മറുഭാഗത്ത് ജ്ഞാനസ്വരൂപരായി ജ്ഞാനസ്വരൂപരായ കുട്ടികൾ ആഹ്വാനം ചെയ്ത് കൊണ്ടിരിക്കുന്നു. താങ്കളുടെ ജടചിത്രം അഷ്ട ദേവതയുടെ രൂപത്തിലാക്കിയും ആഹ്വാനം ചെയ്ത് കൊണ്ടിരിക്കുന്നു. എന്നാൽ അത് അപരിചിതമാണ്, അതിനാൽ അവർക്ക് ആ രസം ഉണ്ടാകുന്നില്ല. എന്നാൽ അവരുടെ ആഹ്വാനത്തിലൂടേയും വരദാനത്തിന്റെ അനുഭൂതിയുടെ പ്രാപ്തിയുടെ അനുഭവം ഉണ്ടാകുന്നു, ഡബിൾ ആഹ്വാനം ഉണ്ടായില്ലേ.

രണ്ട് മൂർത്തികളാണോ, മൂന്ന് മൂർത്തികളാണോ അതോ അഷ്ട മൂർത്തികളും പോകുകയാണോ?ഇതും ഒരു വിശേഷ ലഹരിയല്ലേ. ഞങ്ങളും കൂടെ പോകുകയാണ് എന്ന് എല്ലാവരും വിചാരിക്കുന്നത് പോലെ. ഇതിന്റെ കാരണമോ?ഇത് സ്നേഹത്തിന്റെ സമീപതയുടെ അടയാളമാണ്. ഇത്രയും സമയം ഡ്രാമയനുസരിച്ച് നിമിത്തമായി പാർട്ടഭിനയിച്ച് കൊണ്ടിരുന്നത്. അതിന്റെസ്വരൂപം കണ്ട് കൊണ്ടിരിക്കുന്നു. നിമിത്തമായി പാർട്ടഭിനയിക്കുന്നതിന്റെ റിസൾട്ട് സമീപം വന്ന് കൊണ്ടിരിക്കുന്നു. ഈ സമയം നിങ്ങൾ മൂന്ന് പേരുടെ പാർട്ടും കാണിച്ച് കൊണ്ടിരിക്കുന്നു – ബ്രഹ്മാവിന്റെ രചനയുടെ പാർട്ടും, വിഷ്ണുവിന്റെ പാലനയുടെ പാർട്ടും, ശങ്കരന്റെ വിനാശത്തിന്റെ പാർട്ടും. ഡ്രാമയനുസരിച്ചാണ് എങ്കിലും ഓരോരുത്തരിലും വിശേഷത കാണ പെടുന്നു. ബാബ ഇപ്പോഴിപ്പോൾ നോക്കി കൊണ്ടിരിക്കുന്നു. മൂന്ന് പേരിലും വിശേഷ ഗുണം ആർക്കാണ്?താങ്കൾ ഏത് മൂർത്തിയാണ്?വർത്തമാന പാർട്ടിന്റെ പ്രമാണമനുസരിച്ച് മൂന്ന് വിശേഷ പാർട്ടും സ്വാഭാവികമായും ഉണ്ട് ഇവർ (ദാദി) നിമിത്തമായി എല്ലാവരുടേയും ഉണർവ്വിന്റേയും ഉത്സാഹത്തിന്റേയും, സേവനത്തിൽ പുതിയ രീതികൾ കൊണ്ട് വരുന്നതിലും നിമിത്ത ആധാര മൂർത്തിയായി പോയി കൊണ്ടിരിക്കുന്നു. ഇവർ ആധാരമൂർത്തിയായി പോകുന്നു, താങ്കളുടെ (ദീദി) എല്ലാ വിശേഷതകളും ഇവർ കണ്ട് കൊണ്ടിരിക്കുന്നു എത്ര ഉദ്ദാര മൂർത്തിയായിരിക്കുന്നു, ഒരാളിൽ തന്നെ രണ്ട് പേരുടെ പ്രത്യക്ഷത ചെയ്യുന്നു. ആരേയെങ്കിലും നിമിത്തമാക്കുക, ഇത് ഉദ്ദാരമൂർത്തിയാണ്. ഇവർ (പർദാദി) ഉദാഹരണ മൂർത്തിയാണ്. പ്രാക്ടികലായി നമ്മളെല്ലാവരും ഒന്നാണ് എന്ന ഉദാഹരണം കാണിക്കുന്നു. അതിനാൽ ആദാരമൂർത്തിയും, ഉദ്ധാരമൂർത്തിയും, ഉദാഹരണ മൂർത്തിയും. മൂന്ന് പേരുടെ വിശേഷതയും ഉണ്ടായില്ലേ.

ഈ പ്രാക്ടികൽ പാർട്ടിൽ ജനകന്റെ പാർട്ട് സേവയുടെ ഉയർന്നതാണ്. ലണ്ടനിൽ രണ്ട് പേരും സുദേശും ജയന്തിയും സേവനത്തിന് നിമിത്തമായിരിക്കുന്നു. ഇവർ രണ്ട് പേരും ഇപ്പോൾ വളരെ നല്ല സ്റ്റേജിലാണ്. പരസ്പരം വിരൽ നൽകി സേവനം വർദ്ധിപ്പിച്ച് കൊണ്ടിരിക്കണം എന്ന് മനസിലാക്കുന്നു. ഈ സമയം നല്ല വേഗതയോടെ സേവനത്തിൽ ലഹരിയുള്ള ആത്മാക്കളെ കാണിക്കുന്നു. ഇതും നാലുഭാഗത്തുമുള്ള അന്തരീക്ഷത്തിന്റെ പ്രത്യക്ഷ രൂപമാണ്. എല്ലാവരുടെ ദൃഷ്ടിയും അവിടേയാണ്. ഇപ്പോൾ എല്ലാവരുടെ ശുഭ സങ്കൽപ്പവും ആ ഭാഗത്താണ്. എന്തെങ്കിലും സംഭവിക്കാനുണ്ട്, വായുമണ്ഡലത്തിന്റെ പ്രഭാവമുണ്ട്. സങ്കൽപ്പത്തിന്റെ സിദ്ധിയുടെ പ്രത്യക്ഷ പ്രമാണം എന്താണ്?സങ്കൽപ്പിച്ചു സിദ്ധമായി. വൃത്തിയിലൂടേയും സ്മൃതിയിലൂടേയും സേവ എങ്ങിനേയാണ് അതിന്റെ മുകളിൽ എന്തെങ്കിലും ആത്മീയ സംഭാഷണമുണ്ടോ?സമയ പ്രമാണം വാക്കിനോടൊപ്പം സങ്കൽപ്പവും അതായത് സ്മൃതിയും വൃത്തിയും അതായത് ശുഭഭാവനയുമുണ്ട്– ഇതിലൂടെ സേവനം വളരെ നന്നായി ഉണ്ടാകും കാരണം കേൾക്കുമ്പോൾ

ആവർത്തനമായി മനസിലാക്കുന്നു. കൂടുതൽ സമ്പർക്കത്തിലിരിക്കുന്ന ആത്മാക്കൾ പോയന്റുകളേ സാധാരണം എന്ന് മനസിലാക്കുന്നു. എന്നാൽ പുതിയ രൂപത്തിലുള്ള സേവനത്തിന്റെ രീതികൾ അവരേയും പഠിപ്പിക്കൂ. സ്വയം അനുഭവിയാകാത്തിടത്തോളം എന്തെങ്കിലും പുതിയരൂപ രേഖ വേണം. പുതിയ അനുഭവം ചെയ്യിക്കൂ. സംഘടനയിലും ഇങ്ങിനെയുള്ള പ്രോഗ്രാമുകൾ ഉണ്ടാക്കി ചെയ്യാൻ സാധിക്കും. വിശേഷ ലക്ഷ്യം ഉണ്ടാക്കി ഇരുത്തൂ. പിന്നീട് അവരോട് അനുഭവം ചോദിക്കൂ. വളരെ നന്നായി കേൾപ്പിക്കും. വാക്കുകളിലൂടെ സേവനത്തിന്റെ വളരെ അനുഭവം ചെയ്യിക്കുന്നത് പോലെ – താങ്കൾ കുട്ടികളുടെ രചനയാണ്. ഇപ്പോൾ സേവനത്തിൽ വേണ്ട കൂട്ടി ചേർക്കലുകൾ സങ്കൽപ്പത്തിലും വൃത്തിയിലൂടേയും ആണ്. ഇതിനു വേണ്ട പദ്ധതികൾ ഉണ്ടാക്കൂ, നമ്മുടെ നവീനതയുടെ ഉയരുന്ന കലയാണ്. ശാസ്ത്രജ്ഞന്മാർ പുതിയ പുതിയ കണ്ട് പിടുത്തങ്ങളിൽ ബിസിയായിരിക്കുന്ന പോലെ, അത് പോലെ നടന്ന് കൊണ്ടിരിക്കുന്ന പോയന്റുകളുടെ ഗുഹ്യതയിൽ പുതിയ രൂപത്തിന്റെ കണ്ട് പിടുത്തങ്ങൾക്ക് വേണ്ടി അമൃത വേളയിൽ ലക്ഷ്യം വെച്ച് ഇരിക്കുകയാണെങ്കിൽ ടച്ച് ലഭിക്കും. മറ്റുള്ളവർക്കും നവീനതയുടെ അനുഭവം ഉണ്ടാകുന്ന രീതിയിലുള്ള പുതിയ പുതിയ കണ്ട് പിടുത്തങ്ങൾ വന്ന് കൊണ്ടിരിക്കും. ശരി.

**വരദാനം – മുന്നോട്ടും പിന്നോട്ടും ചിന്തിച്ച് മനസിലാക്കി കാര്യങ്ങൾ ചെയ്യുന്ന ജ്ഞാനീ തൂആത്മാവായ ത്രികാല ദർശിയായി ഭവിക്കട്ടെ.**

ത്രികാല ദർശിയായി അതായത് മൂന്ന് കാലങ്ങളുടെ ജ്ഞാനവും ബുദ്ധിയിൽ വെച്ച് മുന്നോട്ടും പിന്നോട്ടും ചിന്തിച്ച് മനസിലാക്കി കർമ്മം ചെയ്യുന്നവരുടെ ഓരോ കർമ്മത്തിലും സഫലത ലഭിക്കുന്നു. വളരെ തിരക്കു പിടിച്ചായിരുന്നു അതിനാൽ ഏത് കർമ്മം മുന്നിൽ വന്നുവോ അത് ചെയ്തു തുടങ്ങി, ഇങ്ങിനെ ആകരുത്. ഏത് കർമ്മം ചെയ്യുന്നതിന് മുമ്പും മൂന്ന് കാലങ്ങളേ കുറിച്ചും ചിന്തിക്കുന്ന ശീലം ഉണ്ടാക്കണം.. ത്രികാല ദർശീ സ്ഥിതിയിൽ സ്ഥിതി ചെയ്ത് കർമ്മം ചെയ്യുകയാണെങ്കിൽ ഏതൊരു കാര്യവും വ്യർത്ഥമോ സാധാരണമോ ആകില്ല.

**സ്ലോഗൻ – തന്റെ സന്തുഷ്ടവും ആനന്ദവും നിറഞ്ഞ ജീവിതത്തിലൂടെ സേവ ചെയ്യുകയാണെങ്കിൽ പറയാം സത്യമായ സേവാധാരീ.**